

## കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

# ബഹുജന നാടക പ്രസ്ഥാനം
# ശിൽപ്പശാല—കുറിപ്പുകൾ

## സ്വാശ്രയത്വ പ്രചാരണം

ഇന്ത്യ സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിലെ ഏററവും ഗുരുതരമായ പ്രതിസന്ധികളെ അഭിമുഖീകരിക്കുകയാണിന്ന്. ആഗോളാടിസ്ഥാനത്തിലുണ്ടായിട്ടുള്ള സമീപകാല സംഭവവികാസങ്ങളുടെ പശ്ചാത്തലത്തിൽ മൂന്നാം ലോകരാജ്യങ്ങളെ പൊതുവായും ഇന്ത്യയെ പ്രത്യേകിച്ചും പുത്തൻ കൊളോണിയലിസത്തിൻ കീഴിൽ അമർത്തുവാനുള്ള കുതന്ത്രങ്ങൾ, അന്താരാഷ്ട്രവേദികളിലൂടെ നടപ്പിലാക്കിക്കൊണ്ടിരിക്കുകയാണ് അമേരിക്കയുടെ നേതൃത്വത്തിലുള്ള കുത്തക മുതലാളിത്ത സമൂഹം. സ്വാഭാവികമായും നമ്മുടെ സ്വാതന്ത്ര്യത്തിനും പരമാധികാരത്തിനും സ്വാശ്രയത്വത്തിനും നേരെ ഭീഷണികൾ ഉയർന്നുകൊണ്ടിരിക്കുന്നു. കടക്കെണിയിൽ പെട്ടുഴലുന്ന രാജ്യത്തെ രക്ഷിക്കാനെന്ന മട്ടിൽ, ഇന്ത്യൻ സമ്പദ് വ്യവസ്ഥയുടെ വാതിലുകൾ ലോകമുതലാളിത്ത സമൂഹത്തിനു വേണ്ടി നമ്മുടെ ഭരണാധികാരികൾ തുറന്നുകൊടുത്തു കഴിഞ്ഞിരിക്കുന്നു. നൂററാണ്ടുകൾ നീണ്ട ദേശീയ സ്വാതന്ത്ര്യ സമരത്തിലൂടെ നാം നേടിയ സ്വാതന്ത്ര്യം ഏതാനും ദശകങ്ങൾ കൊണ്ട് പുത്തൻ സാമ്പത്തിക സാമ്രാജ്യത്വ ശക്തികൾക്കു അടിയറവെയ്ക്കുകയാണ് നമ്മുടെ ഭരണകൂടം.

സ്വാതന്ത്ര്യത്തിനും സ്വാശ്രയത്വത്തിനും നേരേ ഉയർന്ന് വന്നിട്ടുള്ള വൈതാളിക ഭീഷണിയുടെ ഭീകരത ജനങ്ങളെയൊട്ടാകെ ബോധ്യപ്പെടുത്തുവാനുള്ള കടമ ശാസ്ത്രസാഹിത്യ പരിഷത്തു പോലെയുള്ള പ്രസ്ഥാനങ്ങൾക്കുണ്ട്. എന്നാൽ ഏതാനും പ്രസ്ഥാനങ്ങളുടെ ഒററപ്പെട്ട പ്രവർത്തനങ്ങൾ കൊണ്ടു മാത്രം ഈ വെല്ലുവിളികളെ അതിജീവിക്കുക സാധ്യമല്ല. മുഴുവൻ ദേശസ്നേഹികളും ഒററക്കെട്ടായി ഈ കുടിലശക്തികൾക്കെതിരെ ഒരൊററ ഐക്യവേദിയിൽ അണിനിരക്കുവാനുള്ള സമയമായിരിക്കുന്നു എന്നു പരിഷത്ത് കരുതുന്നു. ഈ ചിന്തയുടെ വികാസഫലമായി നാളിതുവരെ ഇല്ലാത്ത സ്വഭാവഗുണങ്ങളുള്ള വിശാലമായ ഒരു സ്വാശ്രയത്വവേദി സംസ്ഥാനത്ത് രൂപംകൊണ്ടുവരികയാണ്. ക്രമേണ ഇന്ത്യയിലൊട്ടാകെ പടർന്നുവ്യാപിക്കുമെന്നു പ്രതീക്ഷിക്കുന്ന ഈ കർമ്മവേദി ജൂലൈ മാസത്തിൽ തന്നെ സംസ്ഥാനത്തു നിലവിൽ വരും.

മൂന്നു തരത്തിലുള്ള മാധ്യമങ്ങളിലൂടെ—അച്ചടി, ക്ലാസ്സുകൾ, കല—രാഷ്ട്രം നേരിടുന്ന ഭീഷണിയുടെ ഭീകരത ജനങ്ങൾക്കു കാട്ടിക്കൊടുക്കാമെന്നു പരിഷത്തു കരുതുന്നു. ഈ മൂന്നു മാധ്യമങ്ങളുടെയും ഏകോപിച്ചുള്ള പ്രയോഗത്തിൻെറ അന്തിമ ഫലമായി ലോക കുത്തക മുതലാളികൾക്കും വികസിത രാഷ്ട്രങ്ങളുടെ സാമ്പത്തിക ചൂഷണങ്ങൾക്കും എതിരെ അണിനിരക്കുന്നതിനും അതിശക്തമായി പ്രതികരിക്കുന്നതിനും ജനങ്ങളെ പ്രാപ്തരാക്കാൻ കഴിയുമെന്നു പരിഷത്ത് പ്രതീക്ഷിക്കുന്നു തെരഞ്ഞെടുക്കപ്പെട്ട ചില വിദേശോൽപ്പന്നങ്ങളുടെ ബഹിഷ്കരണത്തിലാവണം ഈ ആദ്യഘട്ട പ്രചാരണ പ്രവർത്തനങ്ങൾ അവസാനിക്കേണ്ടത്. അതോടൊപ്പം സ്വാശ്രയത്വത്തിലൂന്നിയ ശാസ്ത്ര സാങ്കേതിക നയങ്ങളും പരിപാടികളും വഴി ജനപങ്കാളിത്തത്തോടു കൂടിയ രാഷ്ട്ര പുനർനിർമ്മാണം എന്ന സന്ദേശം ജനസാമാന്യത്തിലാകെ ചെന്നെത്തുകയും വേണം. കാർഷിക, വ്യാവസായിക, സേവനമേഖലകളിൽ പുത്തൻ തൊഴിലവസരങ്ങൾ, ചെറുകിട വ്യവസായ യൂണിററുകളുടെ വികാസം, കാർഷിക സ്വയം പര്യാപ്തത തുടങ്ങിയ ആശയങ്ങൾ ഈ പ്രചാരണ പ്രവർത്തനത്തിൻെറ അധികാകർഷണീയതകളായിരിക്കും.

അച്ചടി, ക്ലാസ്സുകൾ എന്നീ മാധ്യമങ്ങൾ ജനങ്ങളുടെ വിചാര

മണ്ഡലങ്ങളെ ലക്ഷ്യമാക്കിയുള്ളതാണ്. മൂന്നാമത്തെ മാധ്യമമായ കല, വികാരമണ്ഡലത്തെ ലക്ഷ്യം വെയ്ക്കുന്നു.

## 'കല' എന്ന മാധ്യമം

ജനങ്ങളിൽ ശാസ്ത്രാവബോധം വളർത്തുന്നതിനുള്ള അതി ശക്തമായ ഒരു മാധ്യമം എന്ന നിലയിൽ 'കലയെ' പരിഷത്ത് പ്രയോജനപ്പെടുത്തിത്തുടങ്ങിയിട്ട് ഒരു വ്യാഴവട്ടമായി. 1980 മുതൽ, കലാജാഥകൾ പരിഷത്തിൻെറ ജനബോധവൽക്കരണ പരിപാടികളിൽ പ്രമുഖവും അനിവാര്യവുമായ ഒരു പ്രതി വർഷ പ്രവർത്തനമായിത്തീർന്നു. ആദ്യ വർഷങ്ങളിൽ ആവേശ കരമായ സ്വീകരണങ്ങളാണ് ശാസ്ത്രകലാപരിപാടികൾക്ക് കേരളത്തിലെങ്ങും ലഭിച്ചത്. എന്നാൽ ആദ്യത്തെ അഞ്ചാറു വർ ഷങ്ങൾ കഴിഞ്ഞപ്പോൾ തന്നെ പരിഷത്തിൻെറ കലാവിഷ്കരണ ശൈലികളുടെ രൂപഭാവങ്ങളിൽ മൗലിക മാററം ആവശ്യമാണെന്ന അഭിപ്രായം സംഘടനയുടെ വിവിധ തലങ്ങളിൽ ശക്തമാകാൻ തുടങ്ങി. ആദ്യവർഷങ്ങളിൽ അവതരിപ്പിച്ച കലാ രൂപങ്ങൾക്കു പകരം കൂടുതൽ മൂർച്ചയുള്ളതും പ്രേക്ഷക മനസ്സുകളിലേക്കു പൂഴ്ന്നിറങ്ങുന്നതുമായ കലാപരിപാടികൾ അവതരിപ്പിക്കണം എന്ന ആശയവും ഇതോടൊപ്പം വളർന്നുവന്നു. ഇതു സംബന്ധിച്ച് വിവിധ ഘട്ടങ്ങളിലും തലങ്ങളിലും നടന്ന ചർച്ചകളുടെ വികസിത പരിണാമമാണ് ബഹുജന നാടക പ്രസ്ഥാനം.

## ബഹുജന നാടക പ്രസ്ഥാനം

ലോകനാടക വേദിയിൽത്തന്നെ അനിതരമെന്നു പറയാവുന്ന ഒരു പുതിയ പരീക്ഷണമാണ് 'ബഹുജന നാടക പ്രസ്ഥാന ത്തിലൂടെ നാം നടത്തുന്നത്. പ്രചാരണ-പ്രക്ഷോഭണ (agit-prop) തിയേററർ ലോകത്തു പല രാജ്യങ്ങളിലുമുണ്ടായിട്ടുണ്ട്. വിവിധ ആശയങ്ങളുടെ പ്രചാരണത്തിലേർപ്പെട്ടിട്ടുള്ള ഗ്രൂപ്പു കളും സംഘടനകളും രൂപീകരിക്കുന്ന കലാസംഘങ്ങൾക്ക് താത് പര്യമുള്ള വിഷയങ്ങളെ ആധാരമാക്കിയുള്ള നാടകങ്ങൾ, അവർ ലക്ഷ്യം വെക്കുന്ന പ്രേക്ഷക സമൂഹങ്ങൾക്കിടയിൽ അവതരിപ്പി ക്കുന്ന രീതിയാണ് അവിടെയൊക്കെ അവലംബിച്ചിട്ടുള്ളത്. എന്നാൽ ഇവിടെ നാം ലക്ഷ്യം വെക്കുന്ന പ്രേക്ഷക വിഭാഗങ്ങൾ ക്കിടയിൽ ജീവിക്കുന്ന കലാകാരന്മാരെയും പ്രവർത്തകരെയും

ഒന്നിച്ചു ചേർത്തുകൊണ്ട് ലക്ഷ്യബോധമുള്ള നാടകങ്ങൾ, തെരുവുനാടക സമ്പ്രദായത്തിൽ അവതരിപ്പിക്കുവാനാണ് നാം ശ്രമിക്കുന്നത്. പ്രചാരണ-പ്രക്ഷോഭണ വിധേയമാക്കേണ്ട ആശയങ്ങളും പ്രമേയങ്ങളും സമകാലിക പ്രശ്നങ്ങളും മാത്രം നാം ഈ കലാകാരന്മാർക്കു നൽകുന്നു; ഇവയെ നാടകമാക്കാനുള്ള പൊതുമാർഗരേഖകളും. പൊതുനിർദേശങ്ങളുടെ അടിസ്ഥാനത്തിൽ ക്യാമ്പുകളിലും ഗ്രൂപ്പു ചർച്ചകളിലും കൂടി സ്വയം ഉരുത്തിരിഞ്ഞുവരുന്ന നാടകരൂപങ്ങളാണ് ഇവർ അവതരിപ്പിക്കേണ്ടത്. ഭാവിയിൽ ബോധവൽക്കരണത്തിനും പ്രതികരണത്തിനും ജനങ്ങളെ പ്രേരിപ്പിക്കേണ്ട എന്തു പ്രശ്നം സമൂഹത്തിലുണ്ടായാലും, ഈ മാധ്യമസംവിധാനം ഫലപ്രദമായി പ്രയോജനപ്പെടുത്തിക്കൊണ്ട് സ്വയം കലാരൂപങ്ങൾ ആവിഷ്കരിച്ചവതരിപ്പിക്കുന്ന സംഘങ്ങളായി ഇവർ വളരണം. ഇങ്ങനെയുള്ള ഒരു സംഘമെങ്കിലും ഈ പ്രസ്ഥാനത്തിന്റെ ഭാഗമായി ഓരോ പഞ്ചായത്തിലും രൂപപ്പെട്ടുവരണം എന്നാണ് പരിഷത്ത് ഉദ്ദേശിക്കുന്നത്, കേരളത്തിലൊട്ടാകെ ആയിരം സംഘങ്ങൾ. ചിട്ടയായ ആസൂത്രണത്തിലും പരിശീലനത്തിലും സംഘാടനപ്രവർത്തനത്തിലും കൂടി ഇതു സാധിക്കുന്നുവെങ്കിൽ മാത്രമേ, സ്വാശ്രയത്വപ്രചാരണത്തിന് ആവശ്യമായ കലാമാധ്യമത്തെ നമുക്കു സജ്ജമാക്കാൻ കഴിയുകയുള്ളു.

സംസ്ഥാനം, ജില്ല, മേഖല എന്നിങ്ങനെ മൂന്നു തലത്തിലുള്ള ശിൽപ്പശാലകളിലൂടെയാണ് ബഹുജനനാടക പ്രസ്ഥാനത്തിന്റെ പരിശീലനം പൂർത്തിയാവുക. ജൂലൈ 4, 5 നു വടകര, തൃശൂർ, തിരുവനന്തപുരം എന്നിവിടങ്ങളിൽവെച്ചു നടക്കുന്ന ക്യാംപുകളിൽ സംസ്ഥാനതല പരിശീലനം നടക്കും. സ്വാശ്രയത്വവുമായി ബന്ധപ്പെട്ട ആശയങ്ങൾ എങ്ങനെ നാടകങ്ങളുടെ തീമുകളാക്കി മാററാം എന്നാണ് ഈ ക്യാംപുകളിൽ ചർച്ച ചെയ്യുക. സ്വാശ്രയത്വത്തിനുമേൽ കുത്തകരാഷ്ട്രങ്ങൾ നടത്തുന്ന ആക്രമണത്തിന്റെ ഭീകരത ഉടനടി പ്രത്യക്ഷമാകാൻ പോകുന്ന മേഖലകളുമായി ബന്ധപ്പെട്ടതാണ് ഈ വിഷയങ്ങൾ. ഇവ അനുബന്ധത്തിൽ കൊടുത്തിട്ടുണ്ട്. ഈ പ്രമേയങ്ങളെ നാടകങ്ങളാക്കാനുള്ള മാർഗരേഖ സംസ്ഥാനതല ശിൽപ്പശാലയിൽ വെച്ചു രൂപപ്പെടണം. ചുരുക്കത്തിൽ പ്രമേയങ്ങൾ തെരഞ്ഞെടു

ക്കുകയും മാർഗരേഖകൾ തയ്യാറാക്കുകയുമാണ് ഈ ക്യാംപുകളുടെ ലക്ഷ്യം.

## ജില്ലാതല ശിൽപ്പശാല

സംസ്ഥാനതല ക്യാംപുകളിൽ പങ്കെടുക്കുന്നവരുടെ നേതൃത്വത്തിൽ ജൂലൈ മാസത്തിൽ ജില്ലാതല ശിൽപ്പശാലകൾ സംഘടിപ്പിക്കണം. പ്രമേയങ്ങളും മാർഗരേഖകളും വിശദീകരിക്കുന്നതോടൊപ്പം, തെരഞ്ഞെടുക്കപ്പെടുന്ന പ്രമേയങ്ങളെ നാടകങ്ങൾക്കുള്ള ഇതിവൃത്തങ്ങളാക്കുന്നതെങ്ങനെ എന്നു ജില്ലാ ക്യാംപുകളിൽ ചർച്ച ചെയ്തു തീരുമാനിക്കണം. ജില്ലയിലെ എല്ലാ മേഖലകളിൽ നിന്നുമുള്ള മുപ്പതോളം നാടകകലാ പ്രവർത്തകരുടെ മൂന്നു ദിവസം നീണ്ടുനിൽക്കുന്ന ഈ ക്യംപുകളിലെ ചർച്ചകളിൽ നിന്നാണ് ഇതിവൃത്തങ്ങളുടെ ബാഹ്യരേഖ ഉരുത്തിരിഞ്ഞു വരേണ്ടത്.

## മേഖലാതല ശിൽപ്പശാല

ആഗസ്ററ് മാസത്തിൽ മേഖലാതല ക്യാമ്പുകൾ സംഘടിപ്പിക്കണം. മേഖലയിലെ വിവിധ പഞ്ചായത്തുകളിൽ നിന്നുള്ള നാടക രചയിതാക്കൾ, സംവിധായകർ, എന്നിവരോടൊപ്പം നടീനടന്മാരും ഉൾപ്പെടെ 30 കലാകാരന്മാർ പങ്കെടുക്കുന്ന ക്യാമ്പുകളാണിവ. ജില്ലാതല ക്യാമ്പിൽ വെച്ചു തയ്യാറാക്കിയ നാടകാവിഷ്കരണത്തിനു കരുക്കൾ—പ്രമേയം, മാർഗരേഖ, ഇതിവൃത്തം—ഉപയോഗിച്ചുള്ള യഥാർഥ നാടകം രചിക്കപ്പെടുന്നതും ചിട്ടപ്പെടുത്തപ്പെടുന്നതും ഈ ക്യാമ്പുകളിലാണ്. ഇതിവൃത്തത്തിലെ സംഭവങ്ങൾ, കഥാപാത്രങ്ങൾ, കഥാവികാസം, സംഭാഷണം, സംവിധാന നിർദേശങ്ങൾ തുടങ്ങിയ ഘടകങ്ങളെല്ലാം അടങ്ങിയ സ്ക്രിപ്ററ് രൂപപ്പെടുന്നത് ഈ ക്യാമ്പിൽ വെച്ചാണ്. ഓരോ മേഖലയുടെയും സാധ്യതകളുടെ അടിസ്ഥാനത്തിൽ ഒന്നിലേറെ നാടകങ്ങൾ, ഒരു പക്ഷേ ഒരേ മേഖലയിലുണ്ടാകാം. ഈ നാടകങ്ങൾ മേഖലയിലെ എല്ലാ പഞ്ചായത്തിലും സെപ്തംബർ ആദ്യവാരം മുതൽക്ക് അവതരിപ്പിച്ചു തുടങ്ങണം.

ഓരോ നാടകത്തിലും അതതു പ്രദേശങ്ങളിലെ തനതു നാടൻ കലാരൂപങ്ങൾ ഫലപ്രദമായി പ്രയോഗിക്കാൻ കഴിയുമെ

ങ്കിൽ അങ്ങനെ ചെയ്യുന്നതു നന്നായിരിക്കും. പ്രദേശത്തെ സം ബന്ധിച്ചു കൂടുതൽ പ്രസക്തമായ പ്രമേയങ്ങളാണ് നാടക ത്തിനു തെരഞ്ഞെടുക്കേണ്ടത്.

മേൽ സൂചിപ്പിച്ച പ്രവർത്തന ശൈലിയിലൂടെ ബഹുജന നാടക പ്രസ്ഥാനത്തെ വളർത്തിയെടുക്കാൻ കഴിയുമെന്നാണ് പരിഷത്ത് പ്രതീക്ഷിക്കുന്നത്. ഇതൊരു വൻ പരീക്ഷണമാണ്, പരിഷത്തിന്റെ കലാവിഭാഗങ്ങളിൽ മുൻകാലത്തു പ്രവർത്തി ച്ചിരുന്നവരെ കൊണ്ടു മാത്രം ഈ പരീക്ഷണം വിജയിപ്പിക്കുക സാധ്യമല്ല. നാട്ടിലെ വിവിധ കലാപ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്ന മുഴുവൻ കലാകാരന്മാരെയും ഒരൊററ ബാനറിൽ അണിനിരത്താൻ നമുക്കു കഴിഞ്ഞാൽ ഈ പരീക്ഷണം തീർച്ചയായും വിജയിക്കും. അതിനുള്ള ആത്മാർഥ ശ്രമമാണ് പരിഷത്ത് പ്രവർത്തകർ നടത്തേണ്ടത്. ഇന്ത്യൻ സ്വാതന്ത്ര്യവും സ്വാശ്രയത്വവും പരമാധികാരവും നേരിടുന്ന വെല്ലുവിളികൾക്കെതിരെ ജനങ്ങളെ ജാഗരൂകരാക്കാനുള്ള കർമ്മ പരിപാടികളിൽ പങ്കാളികളാകാനും നേതൃത്വം നൽകാനും മററതൊരു ദേശസ്നേഹിയെയും പോലെ ഓരോ കലാകാരനും കടമയുണ്ട്. അത് അവരെ ബോധ്യപ്പെടുത്തുക. വിശാലമായ സ്വാശ്രയത്വവേദിയിൽ നമ്മുടെ നാട്ടിലെ എല്ലാ കലാപ്രവർത്ത കരെയും അണിനിരത്തുക എന്ന ലക്ഷ്യം കൂടി മുന്നിൽ കണ്ടു കൊണ്ടു വേണം, ബഹുജന നാടക പ്രസ്ഥാനത്തിന്റെ സംഘാ ടന പ്രവർത്തനങ്ങളിൽ നാം ഓരോരുത്തരും പങ്കെടുക്കേണ്ടത്.

## അനുബന്ധം

## പ്രമേയങ്ങൾ-ചർച്ചകൾക്കുള്ള കുറിപ്പ്

### 1. നാളത്തെ കൃഷിക്കാരൻ

ജൈവ വൈവിധ്യങ്ങളിൽ നമുക്കുള്ള അവകാശം നഷ്ടപ്പെ ടൽ-ഇവയുടെ നിയന്ത്രണം പൂർണമായും വികസിത രാജ്യങ്ങ ളുടെ അധീനതയിലാകൽ—ഈ രംഗത്തെ ഗവേഷണ ഫലങ്ങളും

സാങ്കേതികവിദ്യയും സാമ്പത്തിക ചൂഷണ ലക്ഷ്യങ്ങളോടെ നമ്മുടെ മേൽ അടിച്ചേൽപ്പിക്കൽ— നെൽകൃഷി, കന്നുകാലിവളർത്തൽ എന്നിവ നിയന്ത്രിക്കണമെന്ന നിർദേശങ്ങൾ— സ്വാശ്രിതമായ കാർഷിക വികസനത്തിനു സഹായിച്ച ആനുകൂല്യങ്ങൾ, (വിവിധ സബ്സിഡികൾ)നിറുത്തലാക്കണമെന്ന നിബന്ധനകൾ-സൂക്ഷ്മ ജൈവ ഘടകങ്ങളിലെ പേററൻറ് വഴി കുത്തകകൾ നടത്തുന്ന നുഴഞ്ഞു കയററം—കാർഷിക രംഗത്തെ സ്വതന്ത്രവും സ്വാശ്രിതവുമായ വളർച്ച തടസ്സപ്പെടുന്നു-കൃഷിക്കാരൻ അടിമയായി മാറുന്നു-കാർഷിക വൃത്തി ആദായകരമല്ലാത്തനില -മററു തൊഴിലുകൾ തേടുന്നു-നഗരങ്ങളിലേക്കുള്ള കുടിയേററം —ഭക്ഷണ രീതികൾ നിർബന്ധപൂർവ്വം അടിച്ചേൽപ്പിക്കുന്ന മാററങ്ങൾ—വർധിച്ചുവരുന്ന ദരിദ്രവൽക്കരണം.

## 2. അർഥമില്ലാതായിത്തീരുന്ന ഗവേഷണം

പേററൻറ് നിയമങ്ങളിലെ ഭേദഗതി. പേററൻറ് നിയമം 20 വർഷ കാലാവധിയുള്ള ഉല്പന്ന പേററൻറായി മാറുന്നു— പ്രക്രിയാ പേററൻറ് അപ്രസക്തമാവുന്നു—തൽഫലമായി സ്വതന്ത്രമായ ഗവേഷണങ്ങളുടെ ഫലങ്ങൾ പ്രയോഗക്ഷമമല്ലാതായിത്തീരുന്നു. ഗവേഷണശാലകൾ അടച്ചുപൂട്ടേണ്ടിവരുന്നു—ഗവേഷകർ തൊഴിൽ രഹിതരാവുകയോ ബഹുരാഷ്ട്ര കുത്തകക്കാരുടെ ദാസ്യവൃത്തിക്കാരായിത്തീരുകയോ ചെയ്യുന്നു.

## 3. ജീവിതം കുറേപ്പേർക്ക്: ദുരിതം ഏറേപ്പേർക്ക്

ഭൂവിഭവങ്ങളുടെ അവകാശവും നിയന്ത്രണവും വികസിത രാജ്യങ്ങളുടെ കൈവശമായിത്തീരുന്നു. ഉത്തരാർധഗോള രാജ്യങ്ങൾ ദക്ഷിണാർധഗോളരാജ്യങ്ങളെ ചൂഷണം ചെയ്യുന്നു—വർധിച്ചുവരുന്ന കടഭാരം—'തെക്കി'ൻെറ ചെലവിൽ 'വടക്കി'ൻെറ സുഖഭോഗസംസ്കാരം—പുത്തൻ കൊളോണിയലിസം.

## 4. ഔഷധരംഗം

ഔഷധങ്ങളുടെ വില കുതിച്ചുയരുന്നു—പേററൻറ് നിയമം —മരുന്നുകമ്പനികൾ അനാവശ്യ മരുന്നുകളുടെ ഉല്പാദനത്തിലൂടെ നടത്തുന്ന കൊള്ള—അത്യാവശ്യമരുന്നുകളുടെ ദൗർലഭ്യം— ആതുരസേവനരംഗത്തെ പ്രതിസന്ധി.

## 5. പണമില്ലാത്തവൻ പിണം

നാടിൻെറ സമ്പദ്ഘടനയെത്തകർക്കുന്ന സുഖഭോഗസംസ്കാരം—ഉപരിവർഗത്തിൻെറ ധാരാളിത്തം—സാമൂഹ്യദ്രോഹപരമായ ധനികവൽക്കരണം—ദുസ്സഹമാകുന്ന ജീവിതസാഹചര്യങ്ങൾ.

## 6. പട്ടാപ്പകൽ കൊള്ള

പൊതുമേഖലാ സ്ഥാപനങ്ങൾ നഷ്ടത്തിലാണെന്നുവരുത്തി സ്വകാര്യ കമ്പനികൾക്കു നൽകൽ—വിദേശകുത്തകകളുടെ കടന്നുവരവ്—നഷ്ടപ്പെടുന്ന തൊഴിലവസരങ്ങൾ.

## 7. അന്യാധീനമാകുന്ന സമുദ്രസമ്പത്ത്

മത്സ്യബന്ധനരംഗത്തേക്കുള്ള വൈദേശിക ശക്തികളുടെ കടന്നുവരവ്—യന്ത്രവൽകൃത ബോട്ടുകളുടെ വിലവർധനവ്—സ്പെയർ പാർട്ട്സ് കിട്ടായ്ക—വായ്പകൾ തിരിച്ചടയ്ക്കാൻ നിവൃത്തിയില്ലാത്ത സ്ഥിതി—പാപ്പരത്തം—മത്സ്യത്തൊഴിലാളികളുടെ ദുരിതപൂർണമായ ജീവിതം—കടൽത്തീരങ്ങൾ ടൂറിസ്റ്റുകൾക്കായി തുറന്നുകൊടുക്കൽ-കുത്തഴിഞ്ഞ പാശ്ചാത്യസാംസ്കാരം—പ്രത്യാഘാതങ്ങൾ.

## 8. സാംസ്കാരിക കൊളോണിയലിസം

ടെലിവിഷൻ സംസ്കാരത്തിൻെറ കടന്നുകയററം—പരസ്യലോകം—ഉപഭോഗസംസ്കാരം—കേബിൾ ടിവി—സാമൂഹ്യജീവിതത്തിൻെറ തകർച്ച.

## 9. കൊളോണിയലിസത്തിൻെറ ഭീകരത

ചരിത്രസംഭവങ്ങളിൽനിന്നുള്ള നാടകീയ മുഹൂർത്തങ്ങൾ—സ്വാതന്ത്ര്യസമര ചരിത്രങ്ങൾ—ദേശീയപ്രസ്ഥാനം—പുത്തൻ കൊളോണിയലിസത്തിൻെറ ആക്രമണം—പണയംവെയ്ക്കപ്പെടുന്ന സ്വാതന്ത്ര്യം—പാരതന്ത്ര്യത്തിലേക്കു വീണ്ടും.